# പി. ബി. കത്ത്

പാർടി ഘടകങ്ങൾക്കു മാത്രം

കമ്യൂണിസ്റ്റ് (മാർക്സിസ്റ്റ്) പാർടി
കേരള സംസ്ഥാന കമ്മിററി
എ കെ ജി സെൻറർ
തിരുവനന്തപുരം-695 034

# പാർടി സഖാക്കൾക്കുള്ള പി. ബി. യുടെ കത്ത്

കേരളത്തിലെ രാഷ്ട്രീയ സ്ഥിതിഗതികളിലേക്കും, ജാതി–മത–വിഘടനശക്തികൾക്കെതിരായുള്ള നിശ്ചയദാർഢ്യത്തോടെ സമരം ചെയ്യുന്നതിന്റെ അടിസ്ഥാനത്തിൽ സംസ്ഥാന രാഷ്ട്രീയ ശക്തികളുടെ ബലാബലത്തിൽ ഒരു പുനഃസംവിധാനം ഉണ്ടാക്കുന്നതിനുവേണ്ടി നമ്മുടെ പാർടി പ്രവർത്തിക്കേണ്ടതിന്റെ ആവശ്യകതയിലേക്കും നിങ്ങളുടെ ശ്രദ്ധ ക്ഷണിക്കുന്നതിനുവേണ്ടിയാണ് നമ്മുടെ പി. ബി. ഈ കത്തെഴുതുന്നത്.

കഴിഞ്ഞ കുറേ നാളുകളായി, മുസ്ലിംലീഗിനുകൂടി പങ്കുള്ള രാഷ്ട്രീയ സഖ്യത്തെക്കുറിച്ച് ഒരു പുനർചിന്തനം നടത്തണമെന്ന് ഞങ്ങൾ സംസ്ഥാന കമ്മററിക്ക് ഉപദേശം നൽകിക്കൊണ്ടിരുന്നു. സംസ്ഥാന കമ്മററിയിൽ നടന്ന ചർച്ചകൾക്കിടയിൽ ചില സഖാക്കൾക്ക് ഞങ്ങൾ നൽകിയ ഈ ഉപദേശത്തിന്റെ കാര്യത്തിൽ സംശയങ്ങളും എതിർപ്പും ഉള്ളതായി കാണപ്പെട്ടു.

എ. ഐ. എം. എൽ. മുന്നണി വിട്ടുപോയതോടെ ഈ പ്രശ്നത്തിന് പ്രസക്തിയില്ലാതായി എന്നു തോന്നിയേക്കാം. എങ്കിലും നിങ്ങളുടെ ഭാവി പ്രവർത്തനത്തിൽ സ്വാധീനം ചെലുത്താൻ ഇതിന് കഴിയുമെന്നതുകൊണ്ട്, നമുക്ക് മാർഗദർശകമായുള്ള പ്രത്യയശാസ്ത്രപരമായ പരിഗണനകൾ ഈ പ്രശ്നത്തിൽ എന്താണെന്ന് നിങ്ങളെ ധരിപ്പിക്കേണ്ടതു് ആവശ്യമായി ഞങ്ങൾ കരുതുന്നു.

ഹിന്ദു ഭൂരിപക്ഷമുള്ള നമ്മുടെ രാഷ്ട്രീയസംവിധാനത്തിൽ മർദിതരും വിവേചനത്തിന് വിധേയമാകുന്നവരുമായ ന്യൂനപക്ഷ മതവിഭാഗങ്ങളുടെ താല്പര്യങ്ങൾ സംരക്ഷിക്കുന്ന കടമ നമ്മുടെ പാർടി എല്ലാപ്പോഴും ഏറ്റെടുത്തിട്ടുണ്ട്. അതുകൊണ്ട് നാം ഭൂരിപക്ഷവർഗീയതയെയും ന്യൂനപക്ഷവർഗീയതയും തുല്ല്യമായിട്ടല്ല കാണുന്നതു്. ജാതികളെ സംബന്ധിച്ചും ഒരു ഭാഗത്ത് സവിശേഷാനുകൂല്യങ്ങൾ അനുഭവിക്കുന്ന ഉയർന്ന ജാതിക്കാരെയും മറുഭാഗത്ത് പട്ടികജാതി–പട്ടികവർഗക്കാർ മററു പിന്നോക്ക സമുദായക്കാർ എന്നിവരെയും വേർതിരിച്ചു തന്നെയാണ് കാണുന്നതു്.

മററു തരത്തിൽ പറഞ്ഞാൽ, ഭൂരിപക്ഷവർഗീയതയെയും ന്യൂനപക്ഷ വർഗീയതയെയും തുല്യനിലയിൽ കാണുകയും, സവിശേഷാവകാശങ്ങളുള്ള ഉയർന്ന ജാതിക്കാരുടെ ജാതീയതയും, നൂററാണ്ടുകളായി മർദിതരും വിവേചനത്തിന് വിധേയരാകുന്നവരും ആയി കഴിയുന്ന മററു ജാതിക്കാരുടെ ജാതീയതയേയും തുല്ല്യനിലയിൽ പരിഗണിക്കുകയും ചെയ്യുന്ന പെററിബൂർഷ്വാ ദേശീയവാദികളിൽനിന്നും വേർതിരിഞ്ഞുള്ള നിലപാടാണ് നാം സ്വീകരിച്ചുപോരുന്നതു്. ജാതീയതയോടും വർഗീയതയോടും നമുക്കുള്ള സമീപനം,

തൊഴിലാളി വർഗത്തിന്റേതായ നമ്മുടെ വർഗസമീപനത്തിൽ നിന്നും ഉളവാകുന്നതാണെന്നതുകൊണ്ടാണ് നാം ഈ നിലപാട് സ്വീകരിച്ചു പോരുന്നത്.

ഇതേ കാരണത്താൽ തന്നെ ഭൂരിപക്ഷ സമുദായങ്ങളുടെയോ ന്യൂനപക്ഷ സമുദായങ്ങളുടെയോ സംരക്ഷകരായോ, അല്ലെങ്കിൽ സവിശേഷാവകാശങ്ങൾ അനുഭവിക്കുന്ന ഉയർന്ന ജാതിക്കാരുടേയോ, മർദിതരും വിവേചനവിധേയരുമായ ജാതിക്കാരുടേയോ സംരക്ഷകരായോ ചമയുന്ന ജാതീയവാദികളും വർഗീയവാദികളും ആയ നേതാക്കന്മാരിൽനിന്നും വേർപിരിഞ്ഞുള്ള നിലപാടാണ് നാം സ്വീകരിക്കുന്നത്. എല്ലാ ജാതികളിലും സമുദായങ്ങളിലും പെട്ട ബഹുഭൂരിപക്ഷം ജനങ്ങൾക്ക് അനുഭവപ്പെടുന്ന വർഗപരവും സാമൂഹികവുമായ മർദനത്തിന്റെ പ്രശ്നത്തെ മുന്നോട്ടുകൊണ്ടുവരുന്നതിനാണ് എല്ലാപ്പോഴും നാം പരിശ്രമിക്കുന്നത്. ഇക്കാര്യത്തിൽ സവിശേഷാനുകൂല്യം അനുഭവിക്കുന്ന ഉയർന്ന ജാതിക്കാരെന്നോ അടിച്ചമർത്തപ്പെടുകയും വിവേചനത്തിന് വിധേയരാകുകയും ചെയ്യുന്ന താഴ്ന്ന ജാതിക്കാരെന്നോ ഭൂരിപക്ഷ മതക്കാരെന്നോ ന്യൂനപക്ഷമതക്കാരെന്നോ ഉള്ള വ്യത്യാസത്തിന് അതീതമായി എല്ലാ ജാതിയിലും മതത്തിലും പെട്ടവരായ ബഹുഭൂരിപക്ഷം ആളുകളുടെയും പ്രശ്നങ്ങൾ മുന്നോട്ടുകൊണ്ടുവരാനാണ് നമ്മുടെ പരിശ്രമം. വർഗപരമായ ഐക്യം—ജാതി—മതപരിഗണനകൾക്കതീതമായി തൊഴിലാളിവർഗഐക്യം—ആണ്, ചുരുക്കത്തിൽ ജാതി—മത—വിഭാഗീയതക്കെതിരായ സമരത്തിലെ നമ്മുടെ ആയുധം.

നമ്മുടെ ഈ വർഗപരമായ സമീപനത്തിന്, ചില സമൂർത്ത സാഹചര്യങ്ങളിൽ ഭൂരിപക്ഷവർഗീയതയെ പ്രതിനിധാനം ചെയ്യുന്നവരുമായിപ്പോലും താൽക്കാലിക ധാരണകൾ നാം ഉണ്ടാക്കുന്നുണ്ടെന്നുകൂടി അർഥമുണ്ട്. ഇതിന്റെ വ്യക്തമായ ഉദാഹരണമായിരുന്നു അടിയന്തിരാവസ്ഥക്കാലത്തും 1977—ലെ പൊതുതിരഞ്ഞെടുപ്പിലും ജനസംഘം ഉൾപ്പെടെയുള്ള ബൂർഷ്വാ പാർടികളുമായി ധാരണയുണ്ടാക്കിയത്.

തന്ത്രപരമായ ഈ സമീപനവുമായി നിരക്കത്തക്കവിധമാണ് കാലാകാലങ്ങളിൽ നാം നമ്മുടെ തെരഞ്ഞെടുപ്പ്—അടവുനിലപാട് ആവിഷ്കരിക്കുന്നത്. അതുകൊണ്ട് നമ്മുടെ തെരഞ്ഞെടുപ്പ് നിലപാട് അചഞ്ചലമായി നിൽക്കുന്ന ഒന്നല്ലെന്നും, പരിതഃസ്ഥിതികൾക്കനുസൃതമായി മാററം വന്നുകൊണ്ടിരിക്കുന്ന ഒന്നാണെന്നും ഉള്ളകാര്യം വ്യക്തമാണ്. എന്നാൽ അടവുകളിൽ വരുന്ന മാററങ്ങൾ നമ്മുടെ തന്ത്രപരമായ നിലപാട്—പാർടി പരിപാടിയിൽ വിശദീകരിച്ചിട്ടുള്ളതുപോലെ ജനകീയ ജനാധിപത്യമുന്നണി കെട്ടിപ്പടുക്കുക എന്ന നിലപാട്—പ്രാവർത്തികമാക്കാൻ ഉതകുന്ന തരത്തിലുള്ളതായിരിക്കണം, ജനകീയ—ജനാധിപത്യഐക്യം ഊട്ടിയുണ്ടാക്കുകയെന്ന മേൽപ്പറഞ്ഞ തന്ത്രപരമായ കടമ നിറവേററാൻ ഉതകാത്തതായ ഒരു അടവും അനുവദനീയമല്ല. അതുപോലെതന്നെ ഈ തന്ത്രപരമായ നിലപാട് പ്രാവർത്തികമാക്കാൻ ഉതകുന്നതാണെങ്കിൽ അത്തരത്തിലുള്ള ഒരു അടവും നിഷിദ്ധമാവുകയില്ല.

ഈ വീക്ഷണകോണിലൂടെ നോക്കുമ്പോൾ നമ്മുടെ പാർടിയെ ഒററപ്പെടുത്തുന്നതിനായുള്ള സി പി ഐ—കോൺഗ്രസ് ഗൂഢതന്ത്രത്തെ പരാജയപ്പെടുത്താനായി മുസ്ലിംലീഗുമായി പരിമിതമായ ചില ധാരണകളിലെത്തുക എന്ന 1965—ൽ നാം സ്വീകരിച്ച അടവുനിലപാട് ശരിയായതായിരുന്നു. അതുപോലെതന്നെ പൊതുപരിപാടിയുടെ അടിസ്ഥാനത്തിൽ 1967—ൽ തെരഞ്ഞെടുപ്പ്മുന്നണി ഉണ്ടാക്കിയതും ശരിയായിരുന്നു. 1974—ൽ വേറിട്ടുപോന്ന മുസ്ലിംലീഗിലെ ഒരു വിഭാഗത്തെ (അഖിലേന്ത്യാ മുസ്ലിംലീഗ്) ഇടതുപക്ഷ ജനാധിപത്യമുന്നണിയിലെ പങ്കാളിയാക്കിയതും ശരിയായിരുന്നു. 1970കളുടെ ആദ്യകാലങ്ങളിൽ കേരളാ കോൺഗ്രസുമായി ഹ്രസ്വകാലത്തേക്കുമാത്രം

നിലനിന്ന ധാരണയുണ്ടാക്കിയതും ശരിയായിരുന്നു. ഇതെല്ലാംതന്നെ കോൺഗ്രസ് സ്വേച്ഛാധിപത്യത്തിനെതിരായ നമ്മുടെ സമരത്തെ സഹായിക്കുന്നവയായിരുന്നു.

എന്നാൽ അവശേഷിക്കുന്ന പ്രശ്നം ഇതാണ്: കൂടുതൽ നേട്ടം ഉണ്ടാക്കിയത് ആരാണ്? മുസ്ലിം ജനവിഭാഗവുമായി ഉണ്ടായ ബന്ധത്തെ അവർക്കിടയിൽ നമ്മുടെ സ്വതന്ത്രമായ രാഷ്ട്രീയാടിത്തറ കെട്ടിപ്പടുക്കുന്നതിനുവേണ്ടി നാം പ്രയോജനപ്പെടുത്തിയോ? ഇസ്ലാമിക മതമൗലികതാവാദത്തിനും സങ്കുചിത പിന്തിരിപ്പൻ ആചാരങ്ങൾക്കുമെതിരായി ഫലപ്രദമായ ഒരു സമരം നടത്തുന്നതിനുവേണ്ടി ഇതിനെ നാം പ്രയോജനപ്പെടുത്തിയോ? മുസ്ലിം ബഹുജനങ്ങളെ മാർക്സിസം—ലെനിനിസത്തിലേക്കും, എല്ലാവിധ ജാതി—മതസീമകളെയും ലംഘിച്ചുകൊണ്ടുള്ള തൊഴിലാളിവർഗ ഐക്യത്തിലേക്കും ആകർഷിച്ചുകൊണ്ടുവരുന്നതിനുവേണ്ടി നാം പ്രയോജനപ്പെടുത്തിയോ? അതല്ല, നേരെമറിച്ച് നമ്മുടെ പാർടിയുടെയും മററ് ഇടതുപക്ഷശക്തികളുടെയും പിന്നിൽ അണിനിരന്നിട്ടുള്ളവരുൾപ്പെടെയുള്ള മുസ്ലിം സമുദായത്തിൻെറമേൽ മതമൗലികതാവാദികളും സങ്കുചിത പിന്തിരിപ്പൻ ശക്തികളും തങ്ങളുടെ സ്വാധീനം ദൃഢീകരിക്കുകയാണോ ചെയ്തിട്ടുള്ളത്?

ഇന്ന്, മുസ്ലിം ബഹുജനങ്ങൾ മുൻപെന്നത്തേക്കാളും രാഷ്ട്രീയമായി കൂടുതൽ ബോധവാന്മാരാണെന്നതിൽ സംശയമില്ല. ഒരു പാർടി എന്ന നിലക്ക് നമ്മുടെ സ്വാധീനം മുസ്ലിം ജനസാമാന്യത്തിനിടയിൽ വ്യാപിച്ചിട്ടുമുണ്ട്. എങ്കിലും ലീഗിൻെറ രാഷ്ട്രീയ നേതൃത്വം, കോൺഗ്രസ് (ഇ) നേതൃത്വത്തിലുള്ള ഐക്യജനാധിപത്യ മുന്നണിയുമായും ഇടതുപക്ഷ ജനാധിപത്യമുന്നണിയുമായും ഇടവിട്ടിടവിട്ട് വിലപേശാവുന്ന ഒരു അനുകൂല സ്ഥാനത്തെത്തിയതോടെ, ആ സമുദായത്തിലെ മതമൗലികതാവാദികളും സങ്കുചിത പിന്തിരിപ്പൻമാരും, അധ്വാനിക്കുന്ന ജനങ്ങളുടെയും മുസ്ലിം സമുദായത്തിൽതന്നെയുള്ള പുരോഗമന വിഭാഗങ്ങൾ ഉൾക്കൊള്ളുന്ന ജനാധിപത്യ പ്രസ്ഥാനത്തിൻെറയും ഐക്യത്തിനു നേരെ കടന്നാക്രമണം നടത്താൻ ധൈര്യം നേടിയിരിക്കുകയാണ്. രണ്ടു ലീഗുകളും ചേർന്നിട്ടുള്ള ശരിഅത്ത് സംരക്ഷണ സമിതിയുടെ ആവിർഭാവവും ഭീമാപള്ളി ജമാഅത്ത് മുസ്ലിം സ്ത്രീയെ പീഡിപ്പിച്ച കുപ്രസിദ്ധമായ സംഭവവും (ഇതിൽ നമ്മുടെ ഒരു പാർടി മെമ്പറും ഉൾപ്പെട്ടിരുന്നു. അയാളെ പിന്നീട് പാർടിയിൽനിന്ന് പുറത്താക്കേണ്ടിവന്നു.) കാണിക്കുന്നത് ജീർണിപ്പ് എത്രത്തോളം വ്യാപരിച്ചിരിക്കുന്നു എന്നതാണ്.

കേരളകോൺഗ്രസും അതിൻെറ പിന്നിലുള്ള കത്തോലിക്കാ പള്ളിയും ക്രസ്ത്യൻ മതമൗലികതാ വാദത്തെ ശക്തിപ്പെടുത്താനാണ് രാഷ്ട്രീയ പരിത: സ്ഥിതിയെ ഉപയോഗിച്ചത്. വിദ്യാഭ്യാസ വകുപ്പിന്മേൽ ആ പാർടിക്ക് ലഭിച്ച നിയന്ത്രണം ഒരുതരത്തിൽ 1957ലെ വിദ്യാഭ്യാസ ബില്ലിൻെറ നേട്ടങ്ങളെ ഫലശൂന്യമാക്കിയിരിക്കുകയാണ്. പള്ളി മേധാവികൾക്ക് വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ കടന്നുകയറി ഇരിക്കാൻ സഹായകമായ സ്ഥിതി ഉണ്ടാക്കിയിരിക്കുകയാണ്.

ഈ ജീർണിപ്പ് എപ്പോൾ എങ്ങനെ തുടങ്ങി എന്നതിനെക്കുറിച്ച് ഒരു പരിശോധന നടത്താൻ ഞങ്ങൾ ഉദ്ദേശിക്കുന്നില്ല. നിങ്ങളെയും അതിനായി ഉപദേശിക്കുന്നുമില്ല. ഇതിലും പ്രാധാന്യം അർഹിക്കുന്ന കാര്യം ഇതാണ്: ഇസ്ലാമിക—ക്രസ്തീയ മതമൗലികതാ വാദത്തെ ശക്തിപ്പെടുത്തുകയും രാഷ്ട്രീയ കൗശല തന്ത്രങ്ങളിലൂടെ ആനുകൂല്യങ്ങൾ നേടിയെടുക്കാനുള്ള മതമൗലികതാവാദികളുടെ കഴിവ് വർധിക്കുകയും ചെയ്തു. ജാതീയതയെ പ്രോത്സാഹിപ്പിക്കാനും സംസ്ഥാനത്തെ രണ്ടു മുന്നണികളുമായി വിലപേശുന്ന ജാതി അടിസ്ഥാനമാക്കിയുള്ള സംഘടനകൾ പെരുകിവരാനും ഇടയാക്കിയിട്ടില്ലേ?

ഇത്തരത്തിൽ ജാതി–മതാടിസ്ഥാനത്തിലുള്ള രാഷ്ട്രീയത്തിന്റെ ആകത്തുക ജനാധിപത്യ ശക്തികളുടെയും അധ്വാനിക്കുന്ന ജനങ്ങളുടെയും ഐക്യത്തെ തകർക്കാൻ ഇടയാക്കുന്ന സ്ഥിതി ഉളവാക്കിയിട്ടില്ലേ? ആപൽക്കരമായ ഈ പ്രവണതക്കെതിരായി പൊരുതി അതിനെ തരണംചെയ്യേണ്ടതു് എങ്ങനെയാണ്? ജാതി–മത പാർടികളുടെ അനുയായികൾക്കിടയിൽ നമുക്ക് കടന്നുകയറാനും അവർക്കിടയിൽ നമ്മുടെ പാർടിയുടെ സ്വതന്ത്രമായ സ്വാധീനം വർധിപ്പിക്കാനും മററു സഖ്യകക്ഷികളുടെ മേലുള്ള നമ്മുടെ ആശ്രയത്വം കുറക്കാനും ഈ സംസ്ഥാനത്ത് ശക്തികളുടെ ബലാബലത്തിൽ പുതിയ പുനഃസംവിധാനം കൈവരുത്താനും നമുക്ക് കഴിയുന്നതു് എങ്ങനെയാണ്?

ഈ സന്ദർഭത്തിൽ നമ്മുടെ പാർടിയുടെ 11–ാം കോൺഗ്രസ് (വിജയവാഡ) എത്തിച്ചേർന്ന നിഗമനത്തിലേക്ക് നിങ്ങളുടെ ശ്രദ്ധ ക്ഷണിക്കാൻ ഞങ്ങളാഗ്രഹിക്കുന്നു. ജാതീയതയും വർഗീയതയും മററു വിഘടനവാദ ശക്തികളും സ്വാതന്ത്ര്യത്തിനു് മുമ്പുള്ള കാലത്തെപോലെയോ സ്വാതന്ത്ര്യ സമ്പാദനത്തിനു് ശേഷമുള്ള കുറേ വർഷങ്ങളിൽ നിലനിന്നമാതിരിയോ അല്ല ഇനിമേലാൽ ഉണ്ടാവുക എന്ന നിഗമനത്തിലേക്കാണ് നിങ്ങളുടെ ശ്രദ്ധ ക്ഷണിക്കുന്നതു്. നമ്മുടെ രാജ്യത്തിന്റെ രാഷ്ട്രീയ ഐക്യത്തെ തകിടം മറിക്കാൻ സാമ്രാജ്യത്വം നേരിട്ട് എടുത്തുപയോഗിക്കുന്ന ആയുധങ്ങളായിത്തീർന്നിട്ടുണ്ട് ഈ ശക്തികൾ. ഇപ്പോൾ നടക്കുന്ന ഏതൊരു വിഘടന പ്രസ്ഥാനത്തിനു് പിന്നിലും—അതു് ആസാമിലെ വേറിട്ട് പോകൽ പ്രസ്ഥാനമായാലും ശരി, പഞ്ചാബിലെ ഖാലിസ്ഥാൻവാദമായാലും ശരി, ഗുജറാത്തിലെ സംവരണവിരുദ്ധവും സംവരണാനുകൂലവും ആയ പ്രസ്ഥാനങ്ങളായാലും ശരി—അവക്കെല്ലാം പിന്നിൽ നമ്മുടെ രാജ്യത്തെ ശിഥിലീകരിക്കാൻ ഒരുമ്പെട്ടിരിക്കുന്ന സാമ്രാജ്യത്വമാണുള്ളതു്.

സാമ്രാജ്യത്വവിരുദ്ധ സമരത്തിന്റെ ദീർഘകാല പാരമ്പര്യമുള്ള അകാലികളുടെ കാര്യംതന്നെ നോക്കുക. സ്വാതന്ത്ര്യത്തിനുശേഷവും അവർ ജനാധിപത്യത്തിനുവേണ്ടിയുള്ള നിരവധി സമരങ്ങളിൽ പങ്കെടുത്തിട്ടുണ്ട്. എന്നാൽ സാമ്രാജ്യത്വ ദല്ലാളുകളുടെ ഒരു സംഘം അവർക്കിടയിൽ ഉയർന്നുവരികയും ഖാലിസ്ഥാനികളെന്ന പേരിൽ സംഘടിക്കുകയും ചെയ്തപ്പോൾ, അകാലി നേതൃത്വത്തിനു് അവർക്കെതിരായി പൊരുതാൻ കഴിഞ്ഞില്ലെന്നു് മാത്രമല്ല, യഥാർഥത്തിൽ അവർക്ക് കീഴടങ്ങുകയാണ് ഉണ്ടായതു്. അതുകൊണ്ടാണ് പഞ്ചാബിലെ കുഴപ്പം തുടർന്നുപോരുന്നതു്.

മുസ്ലിമുകളെ സംബന്ധിച്ചേടത്തോളം വിജയവാഡാ പ്രമേയത്തിൽ താഴെ പറയുന്ന കാര്യങ്ങൾ വ്യക്തമാക്കിയിരിക്കുന്നു:

''മുസ്ലിം ന്യൂനപക്ഷത്തിന്റെ അവകാശങ്ങൾ സംരക്ഷിക്കുന്നതിനു് പാർടി എക്കാലവും മുൻനിന്നുപോന്നിട്ടുണ്ട്. അവർക്കെതിരായ വിവേചനത്തിനും മർദനത്തിനും എതിരായി ശബ്ദം ഉയർത്തിപോന്നിട്ടുമുണ്ട്. സാമ്പത്തികമായി അടിച്ചമർത്തപ്പെട്ടവരും പലപ്പോഴും ഹിന്ദുസങ്കുചിതവാദികളുടെയും ലഹളക്കാലങ്ങളിൽ ഭരണാധികാരികളുടെയും ആക്രമണങ്ങൾക്ക് ഇരയായിപോന്നിട്ടുള്ളവരുമായ മുസ്ലിം ജനസാമാന്യത്തോട് പാർടിക്ക് എല്ലായ്പോഴും സഹാനുഭൂതി ഉണ്ടായിരുന്നു. എന്നാൽ, ഹരിജനങ്ങളുടെ കാര്യത്തിലെന്നപോലെ സത്യത്തിന്റെ മറെറാരുവശം വേണ്ടത്ര തറപ്പിച്ചുകാട്ടപ്പെട്ടിരുന്നില്ല— അതായതു് ന്യൂനപക്ഷ വർഗീയതയുടെ സങ്കുചിത കാഴ്ചപ്പാടിന്റെ അടിമത്വത്തിൽനിന്നും സ്വയം മോചിതരാവുകയും, ജനാധിപത്യ സമരങ്ങളുടെ മുഖ്യധാരയിൽ ചേരുകയും ചെയ്യാത്തിടത്തോളം, അവരുടെ മോചനം ഉണ്ടാവുകയില്ലെന്ന യാഥാർഥ്യമാണ് തറപ്പിച്ചു കാണിക്കപ്പെടാതിരുന്ന കാര്യം.

പ്രമേയം തുടർന്നു പറയുന്നതു് ഇങ്ങനെയാണ്:

''സാമ്പത്തിക ദുഃസ്ഥിതി, വിവേചനപരമായുള്ള നടപടികൾ, പിന്തിരിപ്പന്മാർ ചെലുത്തുന്ന സ്വാധീനം എന്നിവയുടെ ഫലമായി മുസ്ലീം ജനസാമാന്യം, സാമ്രാജ്യത്വത്തിന്റെയും സാർവദേശീയ മുസ്ലീം പിന്തിരിപ്പൻ ശക്തികളുടെയും താല്പര്യങ്ങളെ സേവിക്കുന്ന ഇസ്ലാമിക മൗലികതാവാദത്തിനു് എളുപ്പത്തിൽ വിധേയമായിത്തീരാൻ സാധ്യതയുണ്ടു്.''

''മുസ്ലീം ബഹുജനങ്ങളുടെമേൽ സ്വാധീനമുള്ള ഇത്തരക്കാരിൽ ചിലർ വിദേശത്തുള്ള ഇസ്ലാമിക മതമൗലികതാവാദികളുമായി ഒത്തുചേർന്നു് അവരിൽ നിന്നു സാമ്പത്തികസഹായം നേടിക്കൊണ്ടു് പ്രവർത്തിക്കുന്നു. ഇവർ ഇപ്പോൾ, ഇന്ദിരാകോൺഗ്രസിനെയും അതിന്റെ ഗവണ്മെന്റിനെയും ഭീഷണിപ്പെടുത്തി തങ്ങളുടെ പിന്തിരിപ്പൻ താല്പര്യങ്ങൾക്കായുള്ള ആനുകൂല്യങ്ങൾ നേടാൻ കഴിയുന്ന സ്ഥിതിയിലാണു്. അവർക്കു ലഭിക്കുന്ന ഇത്തരം ആനുകൂല്യങ്ങൾ, ഇന്നത്തെ സ്ഥിതിയിൽ, വിഘടനവാദപരവും ദേശീയവിരുദ്ധവുമായ പ്രചാരണം നടത്താനുള്ള സ്വാതന്ത്ര്യം ഉൾപ്പെടുന്നവയുമാണു്.''

സ്വയംവിമർശനപരമായി പിറകോട്ടു നോക്കിയാൽ നമുക്കു് കാണാൻ കഴിയുന്നതു്, 1964–65 മുതൽ മുസ്ലീംലീഗുമായോ അതിന്റെ ഒരു ഭാഗവുമായോ നാം ബന്ധപ്പെട്ട പ്രവർത്തനം നടത്തിയതിൽ ഉണ്ടായ മുഖ്യദൗർബല്യം അവരുടെ സങ്കുചിത മതമൗലികതാവാദത്തെയും പിന്തിരിപ്പൻ ആശയഗതികളെയും തുറന്നുകാട്ടുന്നതിനു് രാഷ്ട്രീയവും പ്രത്യയശാസ്ത്രപരവുമായി പര്യാപ്തമായ രീതിയിൽ നാം പ്രവർത്തനം നടത്തിയില്ല എന്നതാണു്. യഥാർത്ഥത്തിൽ ഇത്തരം പ്രവർത്തനം മാർക്സിസ്റ്റു്–ലെനിനിസ്റ്റുകളുടെ ഒഴിവാക്കാനാവാത്ത കടമയാണു്. മറ്റുതരത്തിൽ പറഞ്ഞാൽ മുസ്ലീംലീഗുമായി നാം ഉണ്ടാക്കിയ തെരഞ്ഞെടുപ്പു് അടവുപരമായ സമീപനവും ധാരണകളും ഒരു രാഷ്ട്രീയസഖ്യമായി വളർത്തിക്കൊണ്ടുവന്നു എന്നതാണു്. വർഗീയവിഘടനവാദത്തിന്റെ ആശയത്തിൽ അധിഷ്ഠിതമായ ഒരു ഗ്രൂപ്പുമായോ സംഘടനയുമായോ ഇത്തരത്തിലൊരു രാഷ്ട്രീയസഖ്യം ഉണ്ടാക്കുന്നതു് ഒരു മാർക്സിസ്റ്റു്–ലെനിനിസ്റ്റു് പാർടിയെ സംബന്ധിച്ചിടത്തോളം അനുവദനീയമല്ല. ഇതു് തങ്ങളുടെ പിന്തിരിപ്പൻ ആവശ്യങ്ങളെ മർദ്ദിത ന്യൂനപക്ഷത്തിന്റെ രാഷ്ട്രീയ ആവശ്യങ്ങൾ എന്ന നിലക്കു് ഉയർത്തിക്കൊണ്ടുവരാൻ മതമൗലികതാവാദികൾക്കും സങ്കുചിത പിന്തിരിപ്പൻ ആശയഗതിക്കാർക്കും കഴിയുമാറാക്കി. അതുകാരണം ഈ സമുദായത്തിലെ യഥാർത്ഥ പുരോഗമന ചിന്താഗതിക്കാരിൽ ആശയഭംഗം വളരുകയും ലീഗിന്റെ ചേരിയിൽ ചെന്നുചേരാൻ അവർ നിർബന്ധിതരാവുകയും ചെയ്തു.

മുസ്ലീംലീഗുമായി നാം തെരഞ്ഞെടുപ്പു് ധാരണകളുണ്ടാക്കിയതോടെ, എല്ലാ പാർടികളിലും ഉൾപ്പെട്ട—വിശേഷിച്ചും കോൺഗ്രസിൽ ഉൾപ്പെട്ട—മതേതര ചിന്താഗതിക്കാരും പുരോഗമനോന്മുഖരുമായ ശക്തികളുമായി നമുക്കുള്ള ബന്ധങ്ങൾക്കു് ഒരു വലിയ തിരിച്ചടി ഉണ്ടായി. ആദ്യത്തെ കമ്യൂണിസ്റ്റു് ഗവണ്മെന്റിനെ അധികാരത്തിൽ നിന്നിറക്കാനും, 1960–ലെ ഇടക്കാല തെരഞ്ഞെടുപ്പിൽ കമ്യൂണിസ്റ്റു് പാർടിയുടെ പരാജയത്തിനു് ഉറപ്പു് വരുത്താനും വേണ്ടി മുസ്ലീംലീഗുമായി ഒരു തെരഞ്ഞെടുപ്പു് ഐക്യമുന്നണി ആദ്യമായി ഉണ്ടാക്കിയതു് കോൺഗ്രസ്സാണെങ്കിലും നമ്മളാണു് ഗവണ്മെന്റിൽ ലീഗിനൊരു സ്ഥാനം കൊടുത്തതെന്നു കോൺഗ്രസുകാർക്കു് വാദിക്കാൻ കഴിയുമായിരുന്നു. ആ കാലത്തു് നാം അങ്ങനെ ചെയ്യാനുള്ള സാഹചര്യം എന്തായിരുന്നുവെന്നുള്ള നമ്മുടെ വിശദീകരണങ്ങളൊന്നുംതന്നെ എല്ലാ പാർടികളിലുമുള്ള മതേതരത്വ വിശ്വാസികളായ ആളുകൾക്കു ബോദ്ധ്യപ്പെടുന്നില്ല. മതേതര ചിന്താഗതിക്കാരായ കോൺഗ്രസുകാരുടെയും മറ്റുള്ളവരുടെയും മുമ്പിൽ വിശേഷിച്ചും, മതേതരത്വത്തിനുവേണ്ടി പൊരുതുന്നവരാണെന്ന നമ്മുടെ പ്രതി

ബിംബത്തിൻെറ തിളക്കത്തിന് വിശേഷിച്ചും ഊനം തട്ടിയിട്ടുള്ളതായി തോന്നുന്നു. ഈ സ്ഥിതിവിശേഷമാകട്ടെ കോൺഗ്രസ് നേതാക്കളുടെ മതേതര വിരുദ്ധമായ അവസരവാദത്തിനെതിരായി പ്രതിഷേധിക്കുന്നതിൽനിന്നു ഇവരെ തടയുന്നു.

മുസ്ലിം സമുദായത്തിലെയും കോൺഗ്രസുകാരുംപെടെയുള്ളവരിലെയും മതേതര ചിന്താഗതിയിലുള്ള പുരോഗമന ശക്തികൾക്ക് ഉണ്ടായിട്ടുള്ള നിരാശയും മോഹഭംഗവും യോജിച്ച ബഹുജന –വർഗ സംഘടനകൾ വളർന്നു വികസിക്കുന്നതിന് തടസമായി തീർന്നു. ജാതി–മത വേലിക്കെട്ടുകളുടെ സീമക്കപ്പുറത്തായുള്ള യോജിച്ച ബഹുജന പ്രസ്ഥാനങ്ങളിലും സംഘടനകളിലും തൊഴിലാളികളും കർഷക തൊഴിലാളികളുംപെടെയുള്ള കർഷകരും മററ് അധ്വാനിക്കുന്ന ജനവിഭാഗങ്ങളും ചേരുന്നതിന് ഇത് തടസ്സമുണ്ടാക്കുന്നു. എല്ലാ ജാതികളിലും മതങ്ങളിലും പെട്ട അധ്വാനിക്കുന്ന ജനങ്ങൾ അവരെ ജാതിയുടെയും മതത്തിൻെറയും അടിസ്ഥാനത്തിൽ സംഘടിപ്പിക്കാൻ പരിശ്രമിക്കുന്ന ആളുകളെ പിന്തുടരുന്നു. ബഹുജന പ്രസ്ഥാനത്തിൻെറ വളർച്ചയിൽ ഉണ്ടായിട്ടുള്ള സ്തംഭനത്തിന് ഏററവും പ്രധാനപ്പെട്ട കാരണം ഇതാണ്.

1969–70 മുതൽ ഏറെക്കുറെ മുന്നേററത്തിനുള്ള അവസരം കാത്ത് കഴിയുകയായിരുന്ന പാർടിയിലും ഈ സ്തംഭനം പ്രതിഫലിക്കപ്പെട്ടു. ഉദാഹരണത്തിന് 1977ലെ തെരഞ്ഞെടുപ്പ് റവ്യൂ നടത്തിയ സംസ്ഥാന കമ്മററിയുടെ റിപ്പോർടിൽ നമ്മുടെ മുൻകാല ശക്തികേന്ദ്രങ്ങളായ പാലക്കാട്ടും ആലപ്പുഴയിലും ഉണ്ടായ ധ്രുവീകരണത്തെക്കുറിച്ച് ശ്രദ്ധചെലുത്തിയിരുന്നു. തെരഞ്ഞെടുപ്പിൻെറ കാര്യത്തിലും നമ്മുടെ പാർടി ഇന്നു് പ്രതികൂലതരമായ ഒരു വിഷമസന്ധിയിലാണ്. ജാതി–മത രാഷ്ട്രീയ ശക്തികൾ ഉൾപ്പെടെയുള്ള അവസരവാദി ബൂർഷ്വാ–പെററിബൂർഷ്വാ പാർടികളുമായി നാം സഖ്യമുണ്ടാക്കിയില്ലെങ്കിൽ നമുക്ക് തെരഞ്ഞെടുപ്പ് വിജയിക്കാനാവില്ല. മറുവശത്താകട്ടെ, ഇത്തരം സഖ്യങ്ങൾക്ക് നാം സമ്മതിച്ചാൽ നമ്മുടെ പങ്കാളികളായി വരുന്നവർ തന്നെ നമ്മെ വഞ്ചിക്കുകയും നമ്മെ വിട്ടുപിരിയുകയും ചെയ്യും. ഈ വിഷമസന്ധി തരണം ചെയ്യാൻ നമുക്ക് കഴിയണമെങ്കിൽ ജാതി_മത സംഘടനകളും പാർടികളും ഉൾപ്പെടെയുള്ളവരുമായുള്ള അവസരവാദി കൂട്ടുകെട്ടുകളുടെ ചങ്ങലയിൽ നിന്നും നാം സ്വയം മോചിതരായേ പററു.

ഇതിൻെറ അർത്ഥം, ഐക്യമുന്നണി രാഷ്ട്രീയം ഉപേക്ഷിച്ച് നാം ഒററക്ക് പോകണമെന്നല്ല. നേരെ മറിച്ച്, കൂടുതൽ വിപുലമായുള്ള വിഭാഗങ്ങളെ യോജിപ്പിക്കാൻ കഴിയുന്ന തരത്തിൽ യോജിച്ച രാഷ്ട്രീയ സമരങ്ങൾക്ക് രംഗം വിപുലപ്പെടുത്തുന്നതിനുള്ള വമ്പിച്ച സാധ്യതകളാണുള്ളത്. എന്തെന്നാൽ, നമ്മെ വിട്ടുപിരിഞ്ഞു പോയേക്കാവുന്ന കുറെ ഉന്നതതല നേതാക്കന്മാർക്കെതിരെ, പൊതുവെ ഇടതുപക്ഷത്തേക്കും വിശേഷിച്ചും നമ്മുടെ പാർടിയിലേക്കും അകർഷിക്കപ്പെട്ടു വരാവുന്ന വലിയ വിഭാഗങ്ങൾ ഉണ്ട്. തങ്ങളുടെ നേതാക്കൾ സ്വീകരിച്ചുപോരുന്ന അടവുകളെക്കൊണ്ട് മടുത്ത മതേതര ചിന്താഗതിക്കാരായ കോൺഗ്രസുകാരും ന്യൂനപക്ഷ സമുദായങ്ങളുമായും മർദിത ജാതി വിഭാഗങ്ങളുമായും ബന്ധപ്പെട്ടുപ്രവർത്തിക്കുന്ന പാർടികളിൽ തന്നെ, ഇന്ദിരാകോൺഗ്രസുമായും ഇടതുപക്ഷ പാർടികളുമായും ഇടവിട്ടിടവിട്ട് സഖ്യമുണ്ടാക്കിക്കൊണ്ടിരിക്കുന്നതിൻെറ ഫലശൂന്യതയെ കുറിച്ച് കൂടുതൽകൂടുതൽ ബോധവാന്മാരായിക്കൊണ്ടിരിക്കുന്ന, ചിന്തിക്കാൻ കഴിവുള്ള വിഭാഗങ്ങളും എല്ലാംതന്നെ അവരുടെ നേതാക്കൾ ഇതേവരെ പിന്തുടർന്നുപോന്ന തരത്തിലുള്ള തെരഞ്ഞെടുപ്പ് അടവുകളെ കുറിച്ച് രണ്ടാമതൊന്നു ചിന്തിക്കാൻ നിർബന്ധിതരായി തീരും. പൊതുവെ ഇടതുപക്ഷ-ജനാധിപത്യ പ്രസ്ഥാനത്തെയും വിശേഷിച്ചും നമ്മുടെ പാർടിയേയും ശക്തിപ്പെടുത്താനായി എല്ലാ പാർടികളിലും ഉൾപെട്ട ഇത്തരം

വിഭാഗങ്ങളെ ആകർഷിച്ച് അവരുടെ പിന്തുണ നേടിയെടുക്കുക എന്നതായിരിക്കണം ഈ നയം അംഗീകരിച്ചാൽ നമ്മുടെ പുരോഗതിക്കുള്ള മാർഗം. അങ്ങിനെയായിരിക്കണം ഐക്യമുന്നണിയുടെ അടിത്തറ വിപുലമാക്കുകയും ജനങ്ങൾക്കിടയിൽ നമ്മുടെ പാർടിയുടെ സ്വാധീനം ശക്തിപ്പെടുത്തുകയും ചെയ്യേണ്ടത്.

എന്നാൽ ഐക്യമുന്നണിയിൽ നമ്മുടെ പാർടിയുടെ സ്വതന്ത്രമായ പങ്കം പാർടിയുടെ പ്രത്യയശാസ്ത്രപരവും രാഷ്ട്രീയവുമായ ഐക്യവും ശക്തിപ്പെടുത്തുകയാണ് ഇതിന്ന് അവശ്യം വേണ്ട കാര്യം. സംഘടനയെ സംബന്ധിച്ചുള്ള സാൽക്കിയ, വിജയവാഡ കോൺഗ്രസ്സിലെ രാഷ്ട്രീയ–സംഘടനാറിപ്പോർടിൽ കൂടുതൽ വികസിപ്പിക്കുകയും ചെയ്തിട്ടുള്ള രീതിയിൽ നമ്മുടെ പാർടിയെ പുനഃസംഘടിപ്പിച്ച് ശക്തിപ്പെടുത്തുകയെന്നത് ഇതുമായി ബന്ധപ്പെട്ട പ്രധാനപ്പെട്ട കാര്യമാണ്. സാധാരണക്കാരായ ആളുകളുടെ പ്രാഥമിക ജനാധിപത്യബോധത്തെ സോഷ്യലിസ്റ്റ് ബോധത്തിലേക്ക് ഉയർത്തുകയും പാർടി സംഘടനയെ പിട്ടപ്പെടുത്തുകയും ചെയ്യാനുതകുംവിധം പ്രത്യയശാസ്ത്രപരമായ സമരം നടത്തേണ്ടത് പരമപ്രധാനമാണെന്ന് ഈ രേഖകളിൽ എടുത്തുപറഞ്ഞിട്ടുണ്ടെന്നകാര്യം ഓർക്കുമല്ലോ. പാർടിക്കുള്ളിലേക്ക് നുഴഞ്ഞുകയറിയിട്ടുള്ള പ്രത്യയശാസ്ത്രപരവും രാഷ്ട്രീയവും സംഘടനാപരവുമായ എല്ലാവിധ ദൗർബല്യങ്ങളെയും ത്വരിതഗതിയിൽ അകററുകയും പാർടിയുടെയും അതിലെ അംഗങ്ങളിൽ ഓരോരുത്തരുടെയും ഗുണനിലവാരത്തെ ലെനിനും സ്റ്റാലിനും നിർവചിച്ചിട്ടുള്ള പാർടിയുടെ നിലവാരത്തിലേക്ക് ഉയർത്തുകയും ചെയ്യണം. ഈ അടുത്തകാലത്തായി നമ്മുടെ പാർടിയുടെ പ്രത്യയശാസ്ത്രപരമായ നിലവാരത്തിൽ ഒരു താഴ്ചയുണ്ടായിട്ടുണ്ടെന്നും ഒരു മാർക്സിസ്റ്റ്–ലെനിനിസ്റ്റ് പാർടിയുടെ സവിശേഷ സ്വഭാവമായ അച്ചടക്കത്തിൽ ഒരു അയവ് ഉണ്ടായിട്ടുണ്ടെന്നും ഉള്ളത് നാമെല്ലാം അംഗീകരിക്കുന്ന ഒരു വസ്തുതയാണ്. സാൽക്കിയാ പ്ലീനവും വിജയവാഡ കോൺഗ്രസ്സിലെ രാഷ്ട്രീയ സംഘടനാ റിപ്പോർട്ടും അടിസ്ഥാനപരമായ ഈ ദൗർബല്യത്തിലേക്കാണ് നമ്മുടെ ശ്രദ്ധ ക്ഷണിച്ചത്.

ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്നതും അടുത്ത് നടക്കാൻ പോകുന്നതുമായ പാർടി കോൺഫ്രൻസുകൾ ഈ കത്തിൽ സാമാന്യമായി രേഖപ്പെടുത്തിയിട്ടുള്ള ഈ കടമയെക്കുറിച്ച് ചർച്ച ചെയ്യുന്നതിൽ വ്യാപൃതമാവുമെന്ന ഞങ്ങൾ പ്രതീക്ഷിക്കുന്നു.

ഒപ്പ്

**ഇ. എം. എസ്. നമ്പൂതിരിപ്പാട്**

ജനറൽ സെക്രട്ടറി.